


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

Sree Theerthapadeeya Grandhavali Book No. 12

(Malayalam)

# ATHMANUBHOOTHI

Theosophy

By

## Sree Vidyanandatheerthapada Swamikal

First Published October 1980

Second edition 1995

PRINTED AT ASWATHY PRINTERS, KURATHIKAD



Publishers:

THEERTHAPADASHRAMAM

THEERTHAPADAPURAM P. O. 686 508

KERALA

തീർത്ഥപാദീയഗ്രന്ഥാവലി നമ്പർ 12

# ആത്മാനുഭൂതി

(വേദാന്തം)

ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ശ്രീതീർത്ഥപാദാശ്രമം
തീർത്ഥപാദപുരം 686505
കോട്ടയം

## തീർത്ഥപാദാശ്രമം പ്രസിദ്ധീകരണങ്ങൾ

അദ്വൈതചിന്താപദ്ധതി– (2-ാം പതിപ്പ്)
(ശ്രീചട്ടമ്പിസ്വാമിതിരുവടികൾ

ഭഗവദ്ദർശനം (പദ്യം)

ശ്രീതീർത്ഥപാദപരമഹംസസ്വാമികൾ
(2 ഭാഗങ്ങൾ)

ഒരാഴ്ച ശ്രീതപോവനസ്വാമിസന്നിധിയിൽ
(2-ാം പതിപ്പ്)

ശാന്തിമന്ത്രങ്ങൾ (വ്യാഖ്യാനസഹിതം)
(2-ാം പതിപ്പ്)

പ്രണവോപാസന

ശ്രീലളിതാഹൃദയസ്തോത്രം

ബ്രഹ്മവിദ്യ (പദ്യം)

ബ്രഹ്മദർശനം (പദ്യം)

ജീവകാരുണ്യനിരൂപണം–
(ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ

അദ്ധ്യാത്മഭാഗവതം ഭാഗം I (2-ാം പതിപ്പ്)
,, ഭാഗം II (1-ാം പതിപ്പ്)

ശ്രീചട്ടമ്പിസ്വാമികൾ–
((ശ്രീവിദ്യാധിരാജസഭ)

ആത്മാനുഭൂതി

ശ്രീകൃഷ്ണസ്മരണാഞ്ജലി

# പ്രസ്താവന

'ആത്മാനുഭൂതി' എന്ന ഈ കൊച്ചുപുസ്തകം ശ്രീവിദ്യാനന്ദ തീർത്ഥപാദസ്വാമികൾ രോഗഗ്രസ്തനായ ഒരു ശിഷ്യനെ സാന്ത്വനപ്പെടുത്തുവാൻവേണ്ടി എഴുതി അയച്ചുകൊടുത്ത പദ്യങ്ങളുടെ സമാഹാരമാണ്. ആത്മാനുഭൂതിയുടെ സ്വരൂപവും അത് പ്രാപിക്കാനുള്ള സാധനകളും പലേപ്രക്രിയകൾവഴി ഈ ലഘുകൃതിയിൽ വിവരിക്കപ്പെട്ടിട്ടുണ്ട്. ഇതിലെ പദ്യങ്ങളിൽ ഏതാനും ഭാഗം പ്രബുദ്ധകേരളത്തിലും കേസരി വിശേഷാൽ പ്രതിയിലും പ്രസിദ്ധീകരിച്ചിട്ടുള്ളതാണ്.

ദുർഗ്രഹമായ വേദാന്തപ്രക്രിയകൾ സാമാന്യക്കാർക്കുപോലും സുഗ്രഹമാകത്തക്കവണ്ണം ലളിതസുന്ദരമായ ശൈലിയാണ് വശ്യവാക്കും കവിയുമായ ശ്രീസ്വാമികൾ തന്റെ മററു കൃതികളിലെന്നപോലെ ഇതിലും സ്വീകരിച്ചിരിക്കുന്നതു്. ഈ ലഘുഗ്രന്ഥം ആത്മബോധാമൃതപിപാസുക്കൾക്ക് തുലയററ ഒരനുഗ്രഹംതന്നെയാണ്.

കരുനാഗപ്പള്ളി
17—8—1980

പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്

ഓം ഹരിഃ ശ്രീ
ഗണപതയേ നമഃ
അവിഘ്നമസ്തു



ഓം
ശ്രീസരസ്വത്യൈനമഃ
ഓം.
ശ്രീസദ്ഗുരവേ നമഃ

ചെങ്ങന്നൂർ
ഇലഞ്ഞിമേൽ
മല്ലശ്ശേരിൽ
4—10—1994

ഓംനമോനാരായണായ
ഓം. നമഃ ശിവായ
ശ്രീമഹാദേവ്യൈ നമഃ
ഓം. ശ്രീ. സൂര്യായനമഃ
ഓം. ശ്രീ. സുബ്രഹ്മണ്യായനമഃ
ഓം. ശ്രീ ഹരിഹരസുതായ നമഃ

# ആത്മാനുഭൂതിയുടെ രണ്ടാംപതിപ്പിന്റെ മുഖവുര

ഈശ്വരേച്ഛയാൽ വാഴൂർ ശ്രീ തീർത്ഥപാദാശ്രമാദ്ധ്യക്ഷനായിരുന്ന് മഹാസമാധി പ്രാപിച്ച അസ്മദ്ഗുരുപാദർ ബ്രഹ്മശ്രീ വിദ്യാനന്ദ തീർത്ഥപാദപരമഹംസതിരുവടികൾ, മോക്ഷേച്ഛുക്കളായ ജിജ്ഞാസുക്കൾക്ക് വേണ്ടി രചിച്ചവേദാന്തഗ്രന്ഥങ്ങളിൽ വെച്ച് എല്ലാംകൊണ്ടും മുന്നിട്ടുനിൽക്കുന്ന ഈ ആത്മാനുഭൂതി എന്നുള്ളവേദാന്തഗ്രന്ഥം.

ഇപ്പോൾ ഈ വേദാന്തഗ്രന്ഥം രണ്ടാംപതിപ്പിന്റെ അച്ചടിസ്വയംഏറ്റെടുത്ത് മോക്ഷേച്ഛു

ക്കറംക്ക് ലഭിക്കത്തക്കവണ്ണം പ്രദാനം ചെയ്യുന്നതു് ചെങ്ങന്നൂർ, പെരിങ്ങിലിപ്പുറം കോയിയ്ക്കൽ – പാലാഴിയിൽ – തപോമയജീവിതം നയിക്കുന്ന ഡോക്ടർ ററി. കെ. രാധാകൃഷ്ണൻ ഉണ്ണിത്താൻ അവർകളാണ്. ശ്രീ. ഉണ്ണിത്താൻെറ പിതാവ് ശ്രീ. എൻ. രാമനുണ്ണിത്താൻ ദിവംഗതനായി. മാതാവ് ശ്രീമതി ററി. കെ. സരസ്വതിക്കുഞ്ഞമ്മ, മല്ലശ്ശേരിൽ ഭവനത്തിൽ, നമ്മുടെ രാമായണത്തിലെ പരമഭക്തയും ബ്രഹ്മജ്ഞാനിയുമായ ശബരിയെപ്പോലെ തപസ്സ്ചെയ്തു ജീവന്മുക്തയായി ജീവിക്കുന്നു. വിദേഹമുക്തിയാണല്ലൊ ഇനിയും വേണ്ടത്.

കുലം പവിത്രം ജനനീകൃതാർത്ഥാ
വിശ്വംഭരാപുണ്യവതീചതേന
അപാര(സംവിത്)സച്ചിൽ സുഖസാഗരേസ്മിൻ
ലീനം പരേബ്രഹ്മണിയസ്യചേതഃ

യാതൊരുമനുഷ്യൻെറ ചേതസ്സ്—മനസ്സ് ദേഹാദി പ്രപഞ്ചകാരണമായ സച്ചിദാനന്ദസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി കളിർക്കുന്നുവോ, ആ മനുഷ്യൻ ജനിച്ചകുലം പരിശുദ്ധമാകും. പിതൃക്കളെല്ലാം സന്തോഷിക്കും പ്രസവിച്ചഅമ്മകൃതാർത്ഥയാകും. അമ്മ പത്തുമാസം ഗർഭഭാരം വഹിച്ച് ദുഃഖം അനുഭവിക്കുന്നു. പിന്നയോ? പ്രസവ സമയത്തുള്ള വേദന, കുട്ടിയുടെ മലമൂത്രങ്ങരം നീക്കിശുദ്ധിയാക്കുക, മുലപ്പാൽകൊടുത്ത്

കുട്ടിയെ വളർത്തുക. വിദ്യഅഭ്യസിപ്പിക്കുക. രോഗങ്ങൾവന്നാൽ ചികിൽസിക്കുക. ഇങ്ങനെ എത്രയെത്ര ദുഃഖങ്ങൾ അമ്മ പരാതികൂടാതെ സസന്തോഷം അനുഭവിക്കുന്നു. എനിക്കു് ഈ ലോകസുഖവും വേണ്ടാ, മരിച്ചു്കഴിഞ്ഞിട്ടുള്ള സ്വർഗ്ഗലോകസുഖവും വേണ്ടായെന്നുള്ള മനസ്സ്- ത്യാഗമനസ്സ് ആർക്കാണോ ഉള്ളതു് അങ്ങനെയുള്ള ത്യാഗികളായ മനുഷ്യരാണ് ശരിയായ ഈശ്വരഭക്തന്മാർ. ഇപ്രകാരമുള്ള ഈശ്വരഭക്തന്മാർ ജനിച്ചാൽ കുടുംബം ശുദ്ധമാകും. അമ്മ ചെയ്യേണ്ടുന്നതു് ചെയ്തവളാകും. ഭൂമി പുണ്യവതിയാകും. ഇങ്ങനെയുള്ള ഈശ്വരഭക്തന്മാരുടെ പരമ്പരയിൽപ്പെട്ട സുകൃതിയാണ് ഡോക്ടർ ററി. കെ. രാധാകൃഷ്ണൻ ഉണ്ണിത്താൻ അദ്ദേഹത്തിന് പരമപ്രേമരൂപമായ 'ഓം നമോ നാരായണായ സമർപ്പിക്കുന്നു.' ഇനിയും പ്രസ്സ് ഉടമ ശ്രീ. ജി. ശ്രീകുമാറിനും ജീവനക്കാർക്കും പ്രൂഫ് നോക്കിയ ശ്രീ. അച്ചുതൻനായർ അവർകൾക്കും ഓം. നമോ നാരായണായ സമർപ്പിക്കുന്നു.

എന്നു്, വിശ്വപ്രേമപൂർവ്വം

ബ്രഹ്മശ്രീ ചിത്സ്വരൂപ തീർത്ഥപാദസ്വാമി

ശ്രീ. തീർത്ഥപാദാശ്രമാദ്ധ്യക്ഷൻ

ശ്രീ. തീർത്ഥപാദപുരം പി. ഒ., വാഴൂർ

## ചിന്താവിഷയാനുക്രമണിക



# ആത്മാനുഭൂതി

എൻവാൽസല്യത്തിടമ്പായി
മരുവും ശിഷ്യരത്നമേ,
ആയുരാരോഗ്യസൗശീല്യ-
സമ്പത്താർന്നു വസിക്ക നീ. 1

*ചിന്താമണിപ്രഭാവത്താ-
ലാധിവ്യാധികളറ്റു നീ
ശ്രേയോമാർഗ്ഗത്തിലെപ്പോഴും
മുന്നേറീടുക ധീരനായ്. 2

മൃത്യുഭീതിയകറ്റുന്നോ-
രാത്മബോധരസാമൃതം
നന്നായ് നുകർന്നു നീ ജീവ-
ന്മുക്തനായ് വാഴ്ക ദീർഘനാൾ. 3

അറുപത്തെട്ടു ജൂലായി
മുപ്പതാംനാളയച്ചതാം
നിൻകത്തു കിട്ടി, വൃത്താന്ത-
മറിഞ്ഞാമോദമാർന്നു ഞാൻ. 4

---

* ചിന്താമണി എന്ന മന്ത്രം; വേദാന്തചിന്തയാകുന്ന രത്നം.

ഗ്രഹചാരവശാൽ വന്നു-
ചേർന്ന രോഗം നിമിത്തമായ്
രണ്ടുമാസം പലേ മട്ടിൽ
കഷ്ടപ്പാടുസഹിച്ചു നീ. 5

## അദ്ധ്യാത്മചിന്ത

സ്നാനാശനജപധ്യാന
ചര്യകൾക്കമശക്തനായ്
രോഗബാധിതനായ് നിന്നെ-
ക്കണ്ടപ്പോൾ, ഞാനുമാർത്തനായ്. 6

പ്രാരബ്ധരൂപസംസർഗ്ഗാ-
ദ്ധ്യാസത്തെത്തീരെ മാററുവാൻ
സംന്യാസിയാകിലും ശക്ത-
നാകാതേററമുഴന്നു ഞാൻ. 7

ഉററോർതൻ സുഖദുഃഖങ്ങൾ
തന്റേതായ് തോന്നിടുന്നതു്
സംസർഗ്ഗാദ്ധ്യാസമാണേതു
ജന്തുവിന്നുമിതുള്ളതാം. 8

എന്നാൽ വേദാന്തിയദ്ധ്യാസ-
നിവൃത്തിക്കായ് നിരന്തരം
പ്രവർത്തിക്കണമെന്നത്രേ
സ്മാർത്തന്മാരുടെ നിശ്ചയം. 9

അതു തെററിച്ചു നിൻപേരിൽ
ദുഃഖിക്കുന്നതു കാണുകിൽ
ആചാരഭ്രഷ്ടനെന്നെന്നെ
കരുതും, സ്മാർത്തരേവരും. 10

ചിന്തിച്ചാൽ, സ്മാർത്തവിദ്വാന്മാർ
വിധിക്കും കുററമൊട്ടുമേ
വേദാന്തസാരിയല്ലെന്നു
തീർച്ചയാക്കാനെളുപ്പമാം. 11

അജ്ഞാനകാര്യമധ്യാസം
ജ്ഞാനംകൊണ്ടേ നശിച്ചിടൂ;
പ്രവൃത്തിയൊന്നും സംസർഗ്ഗാ-
ധ്യാസബാധകമായ് വരാ. 12

ജ്ഞാതൃഭാവം കർത്തൃഭാവം
ഭോക്തൃഭാവം കലർന്നിടും
ചിത്തധർമ്മങ്ങളാത്മാവി-
ലധ്യസിക്കുന്നു ദേഹികൾ. 13

കർത്തൃത്വബുദ്ധിയാൽ മർത്ത്യൻ
ചെയ്യുമോരോ പ്രവൃത്തിയും
അധ്യാസത്തെയുറപ്പിക്കാൻ
മാത്രമേ ശക്യമായ് വരൂ. 14

ഈവണ്ണം നോക്കിയാൽ, ശ്രൗത-
സ്മാർത്തകർമ്മത്തിനൊന്നിനും

അദ്ധ്യാസത്തെ നശിപ്പിക്കാൻ
കഴിവില്ലെന്നു കണ്ടിടാം. 15

അദ്ധ്യാസം വിദ്യയാൽ നീങ്ങി-
പ്പോയാലും, ബ്രഹ്മവിത്തുകൾ
പ്രാരബ്ധത്താലതിൽപ്പെട്ടു-
പോകാറുണ്ടു പലപ്പൊഴും. 16

പ്രാരബ്ധത്തിന്നൊത്തവണ്ണം
ജ്ഞാനവാൻപോലുമെപ്പൊഴും
ചേഷ്ടിച്ചിടുന്നതായ് ചൊൽവൂ
പാർത്ഥസാരഥി ഗീതയിൽ. 17

എന്നാ,ലദ്ധ്യസ്തധർമ്മങ്ങ-
ളധിഷ്ഠാനത്തെയല്പവും
ബാധിക്കയില്ലെന്ന ബോധം
ജ്ഞാനിയെദ്ധീരനാക്കിടും. 18

''അയ്യയ്യോ, സുഖദുഃഖാദി-
ചിത്തവിക്ഷേപസാക്ഷിയാം
നിർവികാരനെനിക്കുണ്ടോ
ദുഃഖം? നിർഗുണനല്ലി ഞാൻ?'' 19

എന്നാലുമന്യദുഃഖത്തിൽ
പ്രാരബ്ധംമൂലമെന്മനം
നൊന്തുപോകുമതാചാര-
ഭ്രംശമായ്ക്കരുതാവതോ? 20

ലൗകികവ്യവഹാരത്തിൽ
മർത്ത്യധർമ്മങ്ങൾ കാട്ടിയാൽ
ബ്രഹ്മജ്ഞൻ ഭ്രഷ്ടനായ്പ്പോക-
മെന്ന വാദം നിരർത്ഥകം. 21

ഈശ്വരപ്രേമ,മാചാര്യ-
ഭക്തി, ശാസ്ത്രവിചിന്തനം,
ശിഷ്യവാത്സല്യമിത്യാദി
സജ്ജനോചിതധർമ്മമാം. 22

ഈ ധർമ്മങ്ങളുപേക്ഷിച്ചു
ഭ്രഷ്ടരെപ്പോലിരിക്കുവാൻ
ആപ്തരോ, വേദമോ ബ്രഹ്മ-
ജ്ഞാനിയോടു കഥിക്കുമോ? 23

ബ്രഹ്മജ്ഞൻ ബ്രഹ്മമാണെന്നു
ചൊല്ലുമാമ്നായമെങ്ങനെ
ജ്ഞാനിയിൽ വിധികൈങ്കര്യം
ചുമത്താൻ ശക്തമായ് വരും? 24

അജ്ഞർതൻ ചിത്തശുദ്ധിക്കും
ജ്ഞാനലബ്ധിക്കുമായ് ക്രമാൽ
കർമ്മവും, ജ്ഞാനവും വേദം
വിധിക്കുന്നു വിഭിന്നമായ്. 25

വേദം വിധിനിഷേധങ്ങൾ
കല്പിക്കുന്നതു സർവ്വവും

അജ്ഞരേയൂന്നിയാണെന്നു
ചൊല്ലുന്നൂ വേദവിത്തുകൾ. 26

ജിജ്ഞാസുക്കൾക്കെഴും മായാ-
മോഹമെല്ലാമകററുവാൻ
ജ്ഞാനകാണ്ഡം വഴിക്കാത്മ-
തത്വമോതുന്നു നാന്മറ. 27

വേദകല്പനയെപ്പേരു-
മാത്മജ്ഞാനത്തിനുള്ളതാം
ജ്ഞാനിയാക്കല്പനക്കെല്ലാ-
മുപരിസ്ഥൻ, സ്വതന്ത്രനും. 28

എന്നാൽ, പ്രേമദയാമൈത്രീ-
ധൈര്യ ശൗചാദികങ്ങളാം
സദ്ഗുണങ്ങൾ സദാമർത്ത്യ-
രെല്ലാം പാലിച്ചീടേണ്ടതാം. 29

അതിനാൽ, നിൻെറ രോഗത്തി-
ലെനിക്കുണ്ടായസങ്കടം
മർത്ത്യസ്വഭാവമാണെന്നേ
സജ്ജനങ്ങൾ കഥിച്ചിടൂ. 30

തീവ്രപ്രാരബ്ധകർമ്മത്താൽ
ബ്രഹ്മനിഷ്ഠർക്കുപോലുമേ
സംസർഗ്ഗാരോപമുണ്ടായി-
ക്കാണുന്നു പല രീതിയിൽ. 31

ശകുന്തളാവിയോഗത്തിൽ
കണ്വൻ ഖേദിച്ചപോയതും
പുത്രനാശത്തിലാ *ബ്രഹ്മ-
പുത്രൻ മാമുനികേണതും, 32

വിശ്വാമിത്രൻ തപശ്ശക്തി-
കൊണ്ടു വിണ്ണു ചമച്ചതും
സംസർഗ്ഗാദ്ധ്യാസദൃഷ്ടാന്ത-
മായി ച്ചൊല്ലുന്നു സൂരികൾ. (യുഗ്മകം) 33

ശിഷ്യൻതൻ സുഖദുഃഖങ്ങൾ
കാണുമ്പോളെന്റെ മാനസം
സന്തോഷത്താൽ കുളിർക്കും, സം-
താപത്താൽ നീറുമെപ്പൊഴും. 34

ഈ വികാരങ്ങളുണ്ടാകാ-
നുള്ളകാരണമോർക്കുകിൽ,
പ്രാരബ്ധമാകാ, മല്ലെങ്കിൽ,
മമതാബന്ധമായ്‌വരാം. 35

ദേഹിക്കീ മമതാബന്ധം
ജീവിതാവധി നിന്നിടും,
ആചാരംവഴിയീത്തത്വം
കാട്ടുന്നുണ്ടേതു ജന്തുവും. 36

---

* വസിഷ്ഠൻ

നിന്നോടുള്ളൊരു വാത്സല്യം
മമതയ്ക്ക് നിദാനമായ്;
അതിനാൽ, നിന്റെ ദുഃഖത്തിൽ
ഞാനും ദുഃഖിച്ചുപോകയാം. 37

വൈരാഗ്യമാണ്ട സാധുക്കൾ
നിസ്നേഹത്വം വളർത്തുവാൻ
ശിഷ്യരെപ്പോലുമേൽക്കാതെ
കാട്ടിലൊററയ്ക്കുവാഴ്കയാം. 38

എന്നാലുമാ വിരക്തന്മാ-
രായ ധീരർക്കുപോലുമേ
വന്യജന്തുക്കളിൽ പ്രീതി-
യുണ്ടാകുന്നു പലപ്പൊഴും. 39

## സ്നേഹചിന്ത

ലോകത്തിലെല്ലാ പ്രാണിക്കും
സ്നേഹം സഹജധർമ്മമാം
അതു നിശ്ശേഷമില്ലാതെ-
യാക്കാനാർക്കു കഴിഞ്ഞിടും? 40

ഈ സ്നേഹം സുഖദുഃഖങ്ങൾ
രണ്ടിനും ഹേതുവായ് വരും
ആത്മസ്നേഹം സുഖം നല്കു-
മനാത്മസ്നേഹമല്ലലും. 41

വിത്തപുത്രകളത്രാദി-
വിഷയസ്നേഹമാരെയും
ഊക്കേറും ദുഃഖജാലത്തിൽ
കുടുക്കുന്നു പലപ്പൊഴും. 42

എന്നാൽ, നിർമ്മലമാമാത്മ-
സ്നേഹമാരിലുമെപ്പൊഴും
താപമാററുന്ന നിർവാണ-
സുധാധാര ചൊരിഞ്ഞിടും. 43

ശ്രീമൻ, നീന്നോടെനിക്കേറും
സ്നേഹമാത്മാർത്ഥമാകയാൽ,
ചെറുതും ദുഃഖമുണ്ടാകാൻ
വഴികാണുന്നതില്ലഞാൻ. 44

നിന്നെ ഞാൻ ദേഹമായല്ല,
ദേഹോപാധിയിലുള്ളതാം
ആത്മാവായ്ക്കണ്ടു നിഷ്കാമം
സ്നേഹിപ്പൂ പ്രിയതാസ്പദ! 45

രക്തമാംസാദി സംഘാത-
രൂപമാമിക്കളേബരം
ആത്മതാദാത്മ്യസംബന്ധം
കൊണ്ടേ ചൈതന്യമാർന്നിടൂ. 46

ആത്മസംബന്ധമില്ലെങ്കിൽ,
ശരീരം ശവമാത്രമാം;

ബീഭത്സരസമേകുന്നോ-
രതിൽ ക്ഷുദ്രർക്കടിച്ചിടും? 47

അതിനാ,ലെൻ ശിഷ്യനായ
നിന്നെ സ്നേഹിക്കയെന്നതോ-
നിൻ ദേഹംവഴിയാത്മാവിൽ
പ്രീതിയർപ്പിക്കലാകയാം. 48

ഈ സ്നേഹം നിർമ്മലബ്രഹ്മ-
രതി പീയൂഷധാരയായ്
സംസാരതാപസംശാന്തി-
രൂപമായ് നിലനിർത്തിടും. 49

നീ ദേഹമല്ല, യീ ദേഹം
നിന്റേതല്ല തുപോലെ നീ
ദേഹത്തിന്റെയുമ,ല്ലാത്മ-
ചൈതന്യംതന്നെയാണു നീ. 50

## ഭാസ്യഭാസകചിന്ത

ഭാസ്യം ഭാസകചൈതന്യ-
ഭിന്നമാണെന്ന യുക്തിയാൽ
ദേഹഭാസകമാത്മാവു
ദേഹമല്ലെന്നു കണ്ടിടാം. 51

ദേഹാഭിമാനമുള്ളത്ര
കാലത്തോളം മനുഷ്യരിൽ

രാഗാദിരോഗ ദുഃഖങ്ങ-
ളുണ്ടായി വിലയിച്ചിടും. 52

രോഗത്താലുളവാകുന്ന
ഭാവഭേദങ്ങളൊന്നുമേ
ആത്മാവിന്നി,ല്ലതെപ്പോഴും
സാക്ഷിയായിട്ടിരിക്കയാം. 53

സാക്ഷിയിൽ സാക്ഷ്യധർമ്മങ്ങ-
ളാരോപിക്കുകകാരണം
രോഗാദി ധർമ്മമാത്മാവി-
ന്നുണ്ടെന്നോർക്കുന്നു പാമരർ. 54

ഉള്ളിൽ തോന്നുന്ന രാഗാദി-
ദൃശ്യധർമ്മങ്ങളൊക്കെയും
ദ്രഷ്ടാവിൻ ധർമ്മമായ് തെറ്റി-
ദ്ധരിപ്പൂ മൂഢബുദ്ധികൾ. 55

എന്നാ,ലായവയെ ദൃശ്യ-
ധർമ്മമായ്ക്കണ്ടു ബുദ്ധിമാൻ
സ്വസ്ഥനായ് ശാന്തനായാത്മാ-
രാമനായ് മരുവുന്നഹോ! 56

രോഗത്താലാർത്തി പൂണ്ടിട്ടും
മുഖം വാടാതിരിക്കയാൽ
ആത്മനിഷ്ഠ നിനക്കുണ്ടെ-
ന്നറിഞ്ഞു സന്തോഷമാണ്ടു ഞാൻ. 57

## പ്രാരബ്ധാദി ചിന്ത

പ്രാരബ്ധത്താൽ ജ്ഞാനികൾക്കും
രോഗങ്ങളുളവായ്‌വരും
മിഥ്യയാണവയെന്നോർത്താ-
വിദ്വാന്മാർ വിഷമിച്ചിടാ. 58

ദേഹാത്മബുദ്ധിയില്ലാത്ത
ബ്രഹ്മജ്ഞാനികൾപോലുമേ
ചിലപ്പോഴും, സുഖദുഃഖാദി-
പ്രതീതിയുളവായ്‌വരും. 59

അതിൻ കാരണമജ്ഞാത-
തീവ്രപ്രാരബ്ധകർമ്മമാം;
ഭോഗത്താലേ നശിച്ചീടൂ
തീവ്രപ്രാരബ്ധമാക്കമേ. 60

പ്രാരബ്ധസഞ്ചിതാഗാമി-
ഭേദത്താൽ മൂന്നു മാതിരി
കർമ്മമുണ്ടെന്നു വേദാന്ത-
ശാസ്ത്രം ഘോഷിച്ചിടുന്നിതു. 61

ഫലിച്ച കർമ്മം പ്രാരബ്ധ-
മാ,ണതില്ലാതെയാക്കുവാൻ
സാദ്ധ്യമല്ല, തിന്നാ,ലാ,രും
പ്രാരബ്ധഫലമാർന്നിടും. 62

സഞ്ചിതാഗാമികർമ്മങ്ങൾ
ജ്ഞാനംകൊണ്ടു നശിച്ചുപോം;
പ്രാരബ്ധകർമ്മം ഭോഗത്താൽ
മാത്രമേ മാഞ്ഞുപോയിടൂ. 63

അനിച്ഛ,യിച്ഛ,യന്യേച്ഛ-
യെന്ന മൂന്നുതരത്തിലായ്
പ്രാരബ്ധത്തെ കണക്കാക്കി
വരുന്നുണ്ടു മനീഷികൾ. 64

പ്രാരബ്ധത്താലുദിക്കുന്ന
സുഖദുഃഖാദിവൃത്തികൾ
മിഥ്യയാണെങ്കിലും, നേരായ്-
ത്തോന്നിപ്പോകും പലപ്പൊഴും. 65

അതിനാ,ലാരബ്ധജന്യ-
സുഖദുഃഖപ്രതീതിയിൽ
ഭ്രമിക്കാതാത്മസംതൃപ്തി
വായ്ക്കമാറു വസിക്ക നീ. 66

ഈലോകജീവിതക്കാട്ടിൽ
പെട്ടു നട്ടം തിരിഞ്ഞിടും
മർത്ത്യർക്കു ജീവിതംതന്നെ-
രോഗമായ്ത്തോന്നുമെപ്പൊഴും. 67

*മൂന്നു ദേഹത്തിലും വ്യാപി-
ച്ചിണ്ടലേററം വളർത്തിടും
രാഗാദി നാനാരോഗങ്ങൾ
പ്രാണികൾക്കൊക്കെയുള്ളതാം. 68

എന്നാൽ, രോഗനിദാനം പാ-
ർത്തറിഞ്ഞിട്ടു ചികിത്സയാൽ
ആരോഗ്യം നേടുവാനുള്ള
ബുദ്ധി മർത്ത്യന്നു മാത്രമാം. 96

മുജ്ജന്മം ചെയ്ത കർമ്മത്താൽ
വ്യാധിയുണ്ടായിടുന്നതായ്
ആഗമങ്ങളുരയ്ക്കുന്നു-
ണ്ടതു വാസ്തവമായ് വരാം. 70

പുണ്യം, പാപം, മിശ്രമെന്നു-
കർമ്മം മൂന്നു വിധത്തിലാം!
പുണ്യത്താൽ സുഖമുണ്ടാകും.
പാപത്താൽ തീവ്രദുഃഖവും. 71

മിശ്രത്താൽ സുഖദുഃഖങ്ങ-
ളിടവിട്ടുളവായ് വരും;
മർത്ത്യജന്മം മിക്കവാറും
മിശ്രകർമ്മപ്രധാനമാം. 72

*സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾ.

വേദം വിധിക്കും യജ്ഞാദി-
കർമ്മങ്ങളാം പുണ്യമാണു കേൾ;
വേദം വിലക്കും ഹിംസാദി-
ഘോരകർമ്മങ്ങളാം പാപമാം. 73

ബ്രഹ്മഹത്യ, സുരാപാനം,
മോഷണം. വ്യഭിചാരവും
മഹാപാപങ്ങളായ് ചൊല്വൂ
സ്മാർത്തന്മാർ: നീതിവേദികൾ. 74

പൂർവ്വജന്മകൃതം പാപം
വ്യാധിയായ്ത്തീർന്നു മർത്ത്യരെ
താങ്ങാനാവാത്ത ദുഃഖത്താൽ
പീഡിപ്പിക്കുന്നു സന്തതം. 75

രാഗമാണാദിമം രോഗ-
മറ്റു ജീവനവാഞ്ഛയാം;
രാഗത്തിൻ മൂലമോ, മോഹ-
മതററാൽ സ്വാസ്ഥ്യമാർന്നിടാം. 76

മോഹമജ്ഞാനമാ,ണാത്മ-
വിദ്യയാലതൊടുങ്ങുമേ
*വേദാന്തവാക്യശ്രുതിയാ-
ലാത്മവിദ്യ തെളിഞ്ഞിടും. 77

*വേദാന്തവാക്യങ്ങളുടെ ശ്രവണംകൊണ്ടു്.

## ദൃഗ്ദൃശ്യചിന്ത

അദ്ധ്യാത്മവിദ്യയാൽ ദൃക്കും
ദൃശ്യവും വേർതിരിക്കുകിൽ,
ആധിയും വ്യാധിയും ദൃശ്യ-
ധർമ്മമെന്നു ധരിച്ചിടാം. 78

ദൃശ്യം, ദൃക്കെന്നു രണ്ടായി-
പ്പദാർത്ഥങ്ങൾ പിരിഞ്ഞിടും:
അറിയപ്പെട്ടമർത്ഥങ്ങൾ
ദൃശ്യ, മാത്മാവു ദൃക്കുമാം. 79

ശബ്ദസ്പർശാദിയാം ബാഹ്യ-
വിഷയങ്ങളുമക്ഷവും
മനവും, ബുദ്ധിയും മൂലാ-
വിദ്യയും ദൃശ്യവർഗ്ഗമാം. 80

ദൃശ്യം ദുഃഖപ്രദം: ദൃക്കോ,
നിത്യാനന്ദസ്വരൂപമാം:
എങ്കിലും, മർത്ത്യരീ ദൃശ്യം
ഭോഗ്യമാക്കാൻ ശ്രമിക്കയാം. 81

ദൃശ്യസംയോഗമുള്ളപ്പോൾ
ദുഃഖമാണെന്നു മർത്ത്യനും:
ദൃശ്യബന്ധമൊടുങ്ങുമ്പോൾ
സുഖംമാത്രം സ്ഫുരിച്ചിടും. 82

വിഷയാനുഭവാന്തത്തിൽ,
നിദ്രയിൽ മൂർച്ഛയിങ്കലും
ദൃശ്യസംബന്ധമില്ലാതെ
സുഖം താനേ തെളിഞ്ഞിടും. 83

അതിനാലുഴലേകുന്ന
ദൃശ്യത്തെസ്സംത്യജിച്ചു നീ
സാന്ദ്രാനന്ദമയം ദൃക്കായ്-
ത്തെളിഞ്ഞാരോഗ്യമേലണം. 84

ദൃശ്യാകാരമനസ്സാണു-
രോഗമായതു നീങ്ങിയാൽ,
ദൃക്സ്വരൂപാവസ്ഥയാകു-
മാരോഗ്യം തനിയേ വരും. 85

ദൃശ്യത്തിനുണ്മയില്ലുണ്മ
ദൃക്കിൻ വാസ്തവരൂപമാം;
ബുദ്ധിയാലീദൃശ്യമെല്ലാ-
മസത്താണെന്നു കാണണം. 86

ദൃശ്യജാലത്തെ വെവ്വേറെ
പരിശോധിച്ചു നോക്കിയാൽ,
നാമരൂപങ്ങളറ്റെല്ലാം
ദൃഗ്ഭാവത്തിലടങ്ങുമേ. 87

ഉണ്മയായ്, വെളിവാ,യിമ്പ-
മായെങ്ങും തെളിയുന്നതാം

അപ്പുറംപൊരുളാം ദൃക്കിൻ
വടിവിൽത്തന്നെ വാഴ്വു നീ. 88

അവസ്ഥാത്രയരൂപത്തിൽ
തോന്നുമീ ദൃശ്യസഞ്ചയം
വിണ്ണിൽ നീലിമപോലെന്നും
കാണും മിഥ്യാപദാർത്ഥമാം. 89

സ്വപ്നത്തിൽ കണ്ട ദൃശ്യങ്ങൾ
ജാഗ്രത്തിൽ കാണ്മതില്ലെടോ:
ജാഗ്രത്തിൽ കണ്ടതെല്ലാമേ
സ്വപ്നത്തിൽ പ്രണശിച്ചിടും. 90

അവ രണ്ടിലുമായ്ക്കണ്ട-
തെല്ലാം നിദ്രയിൽ മാഞ്ഞുപോം
അതിനാ,ലീ ദൃശ്യമൊന്നും
സത്യമല്ലെന്നു കാണണം. 91

"മാറാതുള്ളതു സദ്വസ്തു,
മാററമുള്ളതു മിഥ്യയാം"
എന്ന തത്വം നിനയ്ക്കുമ്പോ-
ളീലോകം മിഥ്യയായ് വരും. 92

എന്നാ, ലീ ദൃശ്യജാലത്തിൻ
ഭാവാഭാവങ്ങളെസ്സദാ-
കാണുന്നുണ്ടൊരു സദ്വസ്തു-
വതെന്നും ദൃക്സ്വരൂപമാം. 93

മാറുമീ ദൃശ്യമനൃതം,
ജഡം, ദുഃഖസ്വരൂപവും;
മാററമില്ലാത്ത ദൃക്കോർത്താൽ,
സച്ചിദാനന്ദമദ്വയം. 94

അതിനാൽ, സച്ചിദാനന്ദ-
ദൃഗ്രൂപത്തിലുണർന്നു നീ
ദൃശ്യസംബന്ധമില്ലാത്ത
നിജാനന്ദം ഭുജിക്കണം. 95

ദൃശ്യമില്ലെന്ന ബോധത്താൽ
ദൃശ്യത്തേയുള്ളിൽനിന്നു നീ
തുടച്ചു നീക്കി ദൃങ്മാത്ര-
മായാലാനന്ദമാർന്നിടാം. 96

എന്നാൽ, നീരിൽ സ്ഥലഭ്രാന്തി-
പോലെ,യാത്മാവിലേവരും-
അനാത്മരൂപമാരോപി-
ച്ചിണ്ടലിൽപ്പെട്ടു പോകയാം, 97

ജന്മ മൃത്യു ജരാ വ്യാധി-
സുഖദുഃഖാദിയൊക്കെയും
ആത്മധർമ്മങ്ങളെന്നോർത്തു
വിഷമിക്കുന്നു ദേഹികൾ. 98

അനാദിമായയാൽ മോഹ-
മാർന്നൊരാത്മാവു ജീവനായ്

ദേഹാത്മബുദ്ധി പൂണ്ടോരോ
കർമ്മങ്ങൾ ചെയ്തു മാഴ്കയാം. 99

വനിതാഭോജ്യപേയാദി-
നാനാ ഭോഗങ്ങൾകൊ, ണ്ടവൻ
ജാഗ്രത്തിൽ തൃപ്തനാകാനായ്
ശ്രമിക്കുന്നുണ്ടു സർവ്വദാ. 100

സ്വപ്നകാലത്തു തന്നത്താൻ
ചമയ്ക്കുന്ന ജഗത്തതിൽ
പലമാതിരി ഭോഗത്താൽ
ജീവൻ മോദിച്ചിടുന്നു തേ. 101

സുഷുപ്തിയിൽ ദൃശ്യമൊട്ടുക്കു
തമസ്സിൽ പ്രലയിക്കവേ,
അവിദ്യാവൃത്തിയാൽ ജീവൻ
നിജാനന്ദം നുകർന്നിടും. 102

മൂന്നവസ്ഥയിലും ജീവ-
നീവണ്ണം വിഹരിക്കിലും,
നിത്യസംതൃപ്തി നേടാതെ
ദുഃഖിപ്പൂ ഭവരോഗിയായ്. 103

## സംസാരതാപചിന്ത

ജന്മമാണിഹ സംസാര-
താപത്തിന്നുള്ളകാരണം,

ജന്മമില്ലെങ്കിലോ, താപ-
മില്ലെന്നോതുന്നു*നൂലുകൾ. 104

ഇജ്ജന്മകാരണം പൂർവ്വ-
കർമ്മമെന്നു നിനച്ചിടാം;
കർമ്മമെല്ലാം നശിച്ചാലേ,
ജന്മമില്ലാതെയായ് വരൂ. 105

ജന്തു ചെയ്യുന്ന കർമ്മങ്ങൾ-
ക്കെല്ലാം കാരണമോർക്കുകിൽ
കാമക്രോധാദി ദോഷങ്ങ-
ളാണെന്നാർക്കും ഗ്രഹിച്ചിടാം. 106

വാസനാരൂപമായ് ജന്തു-
ഹൃത്തടത്തിലിരുന്നിടും
കാമക്രോധാദിദോഷങ്ങ-
ളററാൽ കർമ്മവുമററുപോം 107

ഈ ദോഷങ്ങളുകൾക്കൊമ്പി-
ലുണ്ടാകുന്നുള്ള കാരണം
ദേഹാത്മ ബുദ്ധിയാണെന്നു
കാണാം വേദാന്തദൃഷ്ടിയിൽ. 108

*ശാസ്ത്രങ്ങൾ

## അജ്ഞാനചിന്ത

ശരീരത്തിലഹംബുദ്ധി-
യുദിക്കാനുള്ള ഹേതുവോ
അജ്ഞാനമാ,ണതാത്മാവി-
ലിരിക്കുന്നുണ്ടനാദിയായ്. 109

ഒരു വസ്തുവിൽ മററൊന്നിൻ
തോന്നലുണ്ടാക്കിടുന്നതാം
അജ്ഞാനത്തെ മായയെന്നു
കഥിപ്പൂ തത്ത്വവേദികൾ, 110

വിക്ഷേപാവൃതിരൂപത്തി-
ലിരിക്കുന്നൊരു മായയാൽ,
ദേഹാഭിമാനിയായ് ജീവൻ
സംസാരത്തിൽ ഭ്രമിക്കയാം. 111

## അജ്ഞാനനാശചിന്ത

അദ്ധ്യാത്മവിദ്യാഭ്യാസത്താ-
ലജ്ഞാനം നഷ്ടമാവുകിൽ,
ശരീരാത്മബ്ഭ്രമം നീങ്ങി
ബ്രഹ്മാത്മാനുഭവം വരും. 112

ബ്രഹ്മാത്മാനുഭവത്താലോ
ദുഃഖമെല്ലാം നശിച്ചുപോം,

സഹജാനന്ദമുൾപ്പൂവി-
ഢപ്പോൾ തിങ്ങിനിറഞ്ഞിടും. 113

മൂന്നവസ്ഥക്കുമെപ്പോഴും
സാക്ഷിയായ് നിലനില്പതാം
ബ്രഹ്മം താനെന്നു കാണുന്നോൻ
നിത്യസംതൃപ്തിപൂണ്ടിടും. 114

ജാഗരംമുതലാം മൂന്നു
ഭാവങ്ങൾക്കവലംബമാം
തുരീയാവസ്ഥതാൻ പൂർണ്ണ-
ബ്രഹ്മം സച്ചിത്സുഖാത്മകം. 115

'തത്ത്വമസ്യാ'ദിവാക്യാർത്ഥ
വിചാരത്താൽ തെളിഞ്ഞിടും
അത്തുരീയത്തിലെപ്പോഴും
വിശ്രമിക്കട്ടെ നിർമ്മനം, 116

മൂന്നു ദേഹത്തിനും സത്താ-
സ്ഫൂർത്തിയേകുന്ന സാക്ഷിയാം
ബ്രഹ്മം താനെന്നറിഞ്ഞിട്ടു-
മോഹമില്ലാതെയാകണം. 117

മോഹം, രാഗാദിരോഗങ്ങൾ,
ജാഗ്രത് സ്വപ്നസുഷുപ്തികൾ,
ജന്മസ്ഥിതി വിനാശങ്ങ-
ളെല്ലാം ദൃശ്യവികാരമാം. 118

ദൃശ്യവസ്തുവികാരങ്ങൾ
ദൃക്കാം നിന്നെയൊരിക്കലും
തെല്ലും സ്പർശിക്കയില്ലെന്നു-
നിശ്ചയിക്കുക യുക്തിയാൽ. 119

ജാഗരാദികളിൽ വിശ്വ-
തൈജസപ്രാജ്ഞരൂപമായ്
ക്രീഡിക്കുന്നൊരു നീ, സർവ്വ-
സാക്ഷിയാം ബ്രഹ്മമാണു കേൾ. 120

അവസ്ഥാത്രയ ദൃക്കായി
മരുവുന്നൊരു നീ സദാ
സച്ചിദാനന്ദഭാവത്താൽ
ബ്രഹ്മമായി സ്ഫുരിക്കയാം. 121

## അദ്വൈതജ്ഞാനചിന്ത

പെരുതായ്ക്കാണുമീ ലോക-
മിന്ദ്രിയംവഴി നോക്കിയാൽ
ശബ്ദസ്പർശാദിയാമഞ്ചു-
വിഷയം മാത്രമായിടും. 122

വിഷയങ്ങൾ വിഭിന്നങ്ങ-
ളായിത്തന്നെയിരിക്കിലും,
അവയെത്തെളിയിക്കുന്ന
ബോധമൊന്നാണു സർവ്വദാ. 123

ഈ ബോധം ജാഗരസ്വപ്ന-
സുഷുപ്തികളിലേകമായ്,
മാറാതെല്ലാം വിളക്കുന്ന-
സാക്ഷിയായ് നിലനില്ക്കയാം. 124

കാലത്രയത്തിലും നാശ-
ലേശമേശാതിരിക്കയാൽ,
സത്തെന്ന പേരു ചൊല്ലുന്നു
ബോധത്തിന്നിഹ സൂരികൾ. 125

ജഡവസ്തുക്കളെയെല്ലാ-
മെപ്പോഴും തെളിയിക്കയാൽ,
ചിത്തെന്ന പേരിലും ജ്ഞാനം
വേദത്തിൽ സുപ്രസിദ്ധമാം. 126

പരമപ്രിയതയ്ക്കുന്നു-
മവലംബനമാകയാൽ,
ജ്ഞാനമാനന്ദമാണെന്നു-
മാഗമങ്ങളുരയ്ക്കയായ്. 127

ഈവണ്ണം പരിശോധിച്ചാൽ
സച്ചിദാനന്ദരൂപമാം
ബോധത്തെ, ബ്രഹ്മമായ് കാണാ-
മതിലെല്ലാം സ്ഫുരിക്കയാം. 128

മായയും, മായിയാമീശൻ-
താനും, ജീവസമൂഹവും.

ജഗത്തും, ബോധരൂപത്തി-
ലിരിക്കും ബ്രഹ്മവസ്തുവാം. 129

'ത്വത്' 'പദപ്പൊരുളായ്, സാക്ഷി-
ബോധമായ്, തെളിയുന്ന നീ
'തത്' 'പ്പദപ്പൊരുളായെങ്ങു-
മിരിക്കും ബ്രഹ്മരൂപമാം. 130

ശരീര, മിന്ദ്രിയം, പ്രാണൻ,
മനം, ബുദ്ധി, യഹംകൃതി,
ചിത്തമജ്ഞാനമാഭാസ-
നിവ നീയല്ല; സാക്ഷി, നീ. 131

## മുക്തിചിന്ത

ദേഹാദി ദൃശ്യധർമ്മങ്ങ-
ളേറെറടുക്കാതെ സാക്ഷിയായ്-
നിർല്ലേപഭാവം കൈക്കൊണ്ടു
ജീവിക്കുന്നതു മുക്തിയാം. 132

അതിനാൽ, നീ ശരീരാദി-
ചിദാഭാസാന്തമൊന്നിലും
അഹന്ത വയ്ക്കാതദ്വൈത-
'ബ്രഹ്മാഹം' ഭാവമാളണം. 133

ബ്രഹ്മത്തിൻ വടിവിൽ ചിത്ത-
വൃത്തി നിശ്ചലമാവുകിൽ,

മായയേ വെന്നു നിർവ്വാണ-
ലക്ഷ്മിയെക്കൈവരിച്ചിടാം 134

പഞ്ചകോശങ്ങളേയെല്ലാം
ദൃശ്യമായ് മാററി നോക്കി, നീ
മാറാതിരിക്കും ദൃഗ്രൂപം
താനാണെന്നു ധരിക്കണം. 135

ബന്ധമോക്ഷങ്ങൾ രണ്ടിന്നും-
കാരണം ചിത്തമൊന്നുതാൻ;
വിഷയാസക്തമാം ചിത്തം
ബന്ധത്തെയുളവാക്കിടും. 136

വിഷയാകാരമാം വൃത്തി
കലരാത്തൊരു മാനസം
കൈവല്യാനന്ദലബ്ധിക്കു
ഹേതുവായിബ്ഭവിക്കുമേ. 137

നീ കാണും ദൃശ്യമെല്ലാം നിൻ
സങ്കല്പത്തിൻ വികാരമാം
സങ്കല്പമില്ലാതായാലീ
ദൃശ്യവും തീരെ മാഞ്ഞിടും. 138

സങ്കല്പത്തിൻ ജന്മഭൂമി
ചിത്തമാ,ണതു യുക്തിയാൽ
നിരോധിച്ചാലസങ്കല്പ-
ഭാവം നന്നായുറച്ചിടും. 139

പ്രാണസംയമനം, മന്ത്ര-
ജപ,മാത്മാനുചിന്തനം,
നാദാനുസന്ധാനമിവ
ചിത്തരോധകയുക്തികൾ. 140

ബ്രഹ്മസ്വരൂപം ചിന്തിച്ചു-
മതേപ്പറ്റിക്കഥിച്ചുമേ
അതിൽ ചിത്തമുറപ്പിച്ചും
വസിച്ചാൽ മുക്തികൈവരും. 141

വിക്ഷേപാവരണാകാര-
ചിത്തവൃത്തികളെസ്സ്വയം
ദൃശ്യമായ്ക്കണ്ടു ശോധിച്ചാൽ
മനോനാശം ഭവിച്ചിടും. 142

മനോവൃത്തിയടങ്ങുമ്പോ-
ളാത്മനിഷ്ഠയുദിച്ചിടും;
അതു നന്നായുറച്ചാലോ,-
ജീവന്മുക്തിയടഞ്ഞിടാം. 143

ശരീരാദികളിൽ തോന്നു-
മഹന്താ മമതാദികൾ
ജീവന്മുക്തിയിലില്ലാതായ്-
വരും;ശാന്തി തുടർന്നിടും. 144

വാസനാക്ഷയവും ചിത്ത-
നാശവും, ബ്രഹ്മബോധവും

ജീവന്മുക്തി ലഭിക്കാനു-
ള്ളത്തമോപായമാണു കേഠം. 145

തീവ്രവൈരാഗ്യവും ബ്രഹ്മ-
ധ്യാനവുംകൊണ്ടു മാനസം
വാസനാഹീനമായ് നഷ്ട-
പ്രായമായ്ത്തീർന്നുപോയിടും. 146

''ബ്രഹ്മ സത്യം ജഗന്മിഥ്യ''-
യെന്ന തത്വം നിനയ്ക്കുകിൽ
മിഥ്യാവിഷയവൈരാഗ്യ-
സിദ്ധിയുണ്ടാകമാരിലും. 147

## സാമാന്യവിശേഷചിന്ത

സത്തായ്, ചിത്തായി, മുത്തായി
വർത്തിക്കും ബ്രഹ്മമൊന്നുതാൻ
ജഗത്തായി വിവർത്തിച്ചു
നാനാവിഷയരൂപമായ്, 148

വിഷയങ്ങഠം, നിരീക്ഷിക്കിൽ,
മനോവൃത്തികളായ്‌വരും;
അവയേയുററു നോക്കുമ്പോഠം,
വിശേഷജ്ഞാനരൂപമാം. 149

വിശേഷജ്ഞാനമോരോന്നും
പരിശോധിക്കിലപ്പൊഴേ

സാമാന്യജ്ഞാനമായ്ത്തീരു-
മതെക്കാലത്തുമുള്ളതാം. 150

ത്രിപുടീമയമീവിശ്വ-
പ്രപഞ്ചത്തെ വിളക്കിടും
സാമാന്യജ്ഞാനമദ്വൈത-
ബ്രഹ്മമായ് വിജയിപ്പുതേ. 151

സ്ഥൂലസൂക്ഷ്മാദി മായാന്ത-
മുള്ള തത്വങ്ങളൊക്കവേ
സാമാന്യബോധമാം ബ്രഹ്മ-
ചൈതന്യത്തിൻ വിവർത്തമാം. 152

തിരമാലകൾ നീരായും,
ഭൂഷകൾ സ്വർണ്ണമായുമേ
തെളിയുന്നതുപോൽ, വിശ്വം
ബ്രഹ്മമായ് വിലസുന്നിതേ. 153

ഇന്ദ്രിയങ്ങൾ ഗ്രഹിക്കുന്ന
ശബ്ദാദി വിഷയങ്ങളെ
സങ്കല്പരൂപമായ്ക്കാണ്മൂ
മാനസം ചഞ്ചലാത്മകം. 154

മനം കാണുന്ന സങ്കല്പ-
ഭാവങ്ങളെയശേഷവും
വിശേഷജ്ഞാനമായ് ബുദ്ധി-
യറിയുന്നിതു സർവ്വദാ. 155

വിശേഷജ്ഞാനമൊന്നോടെ
നിർവ്വികല്പസമാധിയിൽ
സാമാന്യജ്ഞാനമായ് മാറ്റ;-
മതോ ബ്രഹ്മസ്വരൂപമാം. 156

## പ്രപഞ്ചാധ്യാസചിന്ത

അചിന്ത്യരചനാരൂപം
കലരുന്ന ജഗത്ത്രയം
ചിത്തിൻ വിവർത്തവും, മായാ-
പരിണാമവുമാണെടോ. 157

കടലിൽത്തിരപോൽ, മുത്ത-
ച്ചിപ്പിയിൽ വെള്ളിപോലെയും
ചിത്തിലദ്ധ്യാസരൂപത്തി-
ലീ വിശ്വം നിലനില്ക്കയാം. 158

ഒരു വസ്തുവെ വേറൊന്നായ്
കാണ്മതദ്ധ്യാസമാണു കേ്ം.
അതു രണ്ടുണ്ട്; താദാത്മ്യ-
മൊന്നു, സംസർഗമന്യവും. 159

ദേഹം ഞാനാണെന്ന തോന്നൽ
താദാത്മ്യാദ്ധ്യാസമായിടും
സംസർഗാദ്ധ്യാസമോ, ദേഹ-
മെൻേറതെന്നുള്ള തോന്നലും. 160

അനാദി. സാദി,യെന്നുള്ള
ഭേദത്താൽ രണ്ടുമട്ടിലായ്
അദ്ധ്യാസത്തേ വേർതിരിച്ചു
കാണുന്നു തത്വവേദികം 161

ബ്രഹ്മത്തിലീപ്രപഞ്ചത്തെ-
യദ്ധ്യസിപ്പതനാദിയാം;
ശുക്തിയിൽ രജതാദ്ധ്യാസം
സാദിയെന്നു ധരിക്കണം; 162

സത്യമായ്ത്തോന്നു,മജ്ഞാന-
ജന്യമദ്ധ്യാസമാകവേ
അധിഷ്ഠാനസ്വരൂപത്തിൻ-
ബോധത്താൽ നാശമാർന്നിടും. 163

രജ്ജുബോധത്തിലദ്ധ്യസ്ത-
സർപ്പം നഷ്ടപ്പെടുന്നപോൽ
ബ്രഹ്മബോധത്തിലീലോക-
മെല്ലാമില്ലാതെയായ്വരും. 164

## ചിത്തവൃത്തിചിന്ത

പരിശോധന ചെയ്യാലി-
പ്പാരു നാനാ വികാരമായ്
പിരി,ഞ്ഞു,ള്ളി'ലിദം'വൃത്തി-
രൂപമാർന്നു വിളങ്ങിടും. 165

ഘടപടാദിയായ്തോന്നും
മനോവൃത്തികളൊക്കെയും
അഖണ്ഡാകാരമായ് നില്ക്കു-
'മിദം' വൃത്തിയിലുറപ്പെട്ടും. 166

പ്രപഞ്ചാധാരമായ് തോന്നു-
'മിദം' വൃത്തിയു,മോർക്കുകിൽ,
നിറവുറ്റൊ'രഹംവൃത്തി-
വിളക്ക'ത്തിലമർന്നുപോം. 167

പൂർണ്ണസച്ചിൽ സുഖാകാര-
മഹംവൃത്തി വഴിക്കു നീ
സഹജാനന്ദകൈവല്യ-
ധാമത്തിൽ ചെന്നുചേരണം. 168

'അഹംവൃത്തി'ക്കു ലാക്കായി-
ട്ടിരിക്കും ബ്രഹ്മവസ്തുവിൽ
ചിദാഭാസനടങ്ങുന്ന-
തദ്വൈതാത്മാനുഭൂതിയാം. 169

അഹമാകാരമാമന്തഃ-
കരണത്തിലുദിച്ചെഴും
ബ്രഹ്മപ്രതിച്ഛായയത്രേ
ചിദാഭാസൻ, ഭവാമയൻ. 170

അന്തഃകരണധർമ്മങ്ങളും
തന്റേതെന്നു ധരിച്ചവൻ

ജീവനായ് ഭവദുഃഖാബ്ധി-
മദ്ധ്യത്തിൽപ്പെട്ടുപോകയാം. 171

## സംസാര
## നാശോപായചിന്ത

അദ്ധ്യാത്മവിദ്യയാം ദീർഘ-
നൗകയേയാശ്രയിക്കുകിൽ,
സംസാരഘോരസന്താപ-
വാരിരാശികടന്നിടാം. 172

ഈ ലോകം സത്യമെന്നുള്ള
നിശ്ചയം ഭവബന്ധമാം;
അജ്ഞാനരൂപമീ ബന്ധം
ജ്ഞാനത്താൽ വിനശിച്ചിടും. 173

നിഷ്കാമകർമ്മ,മാചാര്യ-
സേവ, സജ്ജനസംഗവും
ശമാദിഷട്കവും മറ്റും
ജ്ഞാനത്തിൻ സാധനങ്ങളാം. 174

ആചാര്യനുപദേശിക്കും-
‘മഹാവാക്യം’ ശ്രവിക്കുകിൽ
ശുദ്ധമാനസനദ്ധ്യാത്മ-
വിദ്യയുള്ളിലുദിച്ചിടും. 175

ദേഹം ഞാനെന്നപോൽ, ബ്രഹ്മം
ഞാനെന്നുള്ളിൽ തെളിഞ്ഞിടും
വിചാരരൂപമാം ചിത്ത-
വൃത്തിയദ്ധ്യാത്മവിദ്യയാം. 176

കോടിജന്മങ്ങളിൽ ചെയ്ത
പുണ്യപാപങ്ങളാകവേ
ആത്മ ജ്ഞാനമുദിക്കുന്ന-
മാത്രയിൽത്തന്നെയററുപോം. 177

## മോക്ഷചിന്ത

അഹം വൃത്തി, ചിദാഭാസ-
സഹിതം ബ്രഹ്മവസ്തുവിൽ
ഒടുങ്ങുന്നതു സംസാര-
നാശമാണതു മോക്ഷമാം. 178

അനർത്ഥശാന്തിയൊത്തെന്നും
നിത്യാനന്ദം സ്ഫുരിക്കയാൽ
പുമർത്ഥങ്ങളിൽ മുക്തിക്കു
വൈശിഷ്ട്യം വന്നുചേർന്നിതു. 179

ജീവന്മുക്തി, വിദേഹാഖ്യ-
മുക്തിയെന്നിരുഭാഗമായ്
മോക്ഷത്തെ വേർതിരിക്കുന്നു-
ണ്ടാമ്നായങ്ങളമാപ്തരും. 180

ബ്രഹ്മസ്വരൂപാനുഭൂതി-
രസത്താലുള്ളമെപ്പൊഴും
കുളിർക്കുന്നതുതാൻ, ജീവ-
ന്മുക്തിയെന്നു ധരിക്കണം. 181

അന്യദൃഷ്ടിയിൽ ജീവിത്വം
കാൺകിലും, സ്വാനുഭൂതിയിൽ
ബ്രഹ്മമായി വിളങ്ങുന്നു
ജീവന്മുക്തിയിലേവരും. 182

പ്രാരബ്ധകർമ്മവേഗത്താൽ
ബദ്ധരെപ്പോലിരിക്കിലും
അന്തശ്ശീതളഭാവത്തെ
ജീവന്മുക്തൻ വെടിഞ്ഞിടാ. 183

ശരീരാരംഭകം കർമ്മ-
മത്രേ പ്രാരബ്ധനാമകം
വിദേഹമുക്തിപര്യന്ത-
മക്കർമ്മം ഫലമേകിടും. 184

പ്രാരബ്ധകർമ്മഭേദത്താൽ
വ്യത്യസ്താചാരരാകിലും
ബ്രഹ്മനിഷ്ഠയിലീ ജീവ-
ന്മുക്തരെല്ലാം സമാനരാം. 185

പ്രാരബ്ധകർമ്മനാശത്തിൽ
ദേഹപാതം ഭവിക്കവേ,

വിദേഹമുക്തരായ്ത്തീരും,
ജീവന്മുക്തരശേഷവും. 186

ജീവിച്ചിരിക്കവേ മുക്തി-
സുഖമുള്ളാൽ നുകർന്നിടും
ബ്രഹ്മജ്ഞാനികളെജീവ-
ന്മുക്തരെന്നു കഥിച്ചിടാം. 187

പ്രാരബ്ധഭോഗം തീർത്താത്മ-
ജ്ഞാനിദേഹം വെടിഞ്ഞുടൻ
ബ്രഹ്മഭാവം പൂകുവതു
വിദേഹാഖ്യമുക്തിയാം 188

നിരുപാധികമായ്, നിത്യ-
മുക്തമായ്,ദേഹഹീനമായ്,
സച്ചിദാനന്ദമായ്, ജീവൻ
മാറുമാ മോക്ഷലബ്ധിയിൽ. 189

ബ്രഹ്മവിദ്യാസമ്പ്രദായ-
രഹസ്യങ്ങളറിഞ്ഞു, നീ
മായാമോഹം വെടിഞ്ഞാത്മ-
ജ്ഞാനത്താൽ മുക്തി നേടണം. 190

ആത്മാനുഭൂതിയുണ്ടായാൽ,
സർവ്വസംസാരബന്ധവും

പെട്ടെന്നഴിഞ്ഞുപോം, മുക്തി-
യപ്പോഴുംതന്നെ ലഭിച്ചിടും. 191

## ആത്മാനുഭൂതിചിന്ത

വേദശീർഷമഹാവാക്യ-
ശ്രവണംകൊണ്ടു ജാതമാം
ബ്രഹ്മാകാരമനോവൃത്തി-
സ്ഥൈര്യമാണാ,ത്മദർശനം. 192

ഉണരാതെ, യുറങ്ങാതെ,
സങ്കല്പിക്കാതെ മാനസം
അറിയാത്തറിവായ് മാറും
നിലയാത്മാനുഭൂതിയാം. 193

ഗുരുവിൻ കരുണാപൂർണ്ണ-
ദൃഷ്ടിദീക്ഷ ലഭിക്കുകിൽ
അല്ലലാററുന്നൊരാത്മാനു-
ഭൂതിയുള്ളിലുണർന്നിടും. 194

ആത്മാനുഭൂതിയാചാര്യ-
കൃപയാലേ ലഭിച്ചിടൂ;
മർത്ത്യന്നു ജന്മസാഫല്യ-
മതിനാലുളവായ് വരും. 195

## ആചാര്യശിഷ്യലക്ഷണചിന്ത

ബ്രഹ്മജ്ഞാനോപദേശത്താൽ.
സ്പർശത്താൽ, ദൃഷ്ടിദീക്ഷയാൽ,

സങ്കല്പത്താൽ സാധു ശിഷ്യ-
ക്കാത്മാനുഭവമേകുവോൻ. 196

അദ്വൈതൈകദയാസിന്ധു-
വാത്മാരാമൻ നിരഞ്ജനൻ,
ശിഷ്യസംശയസംച്ഛേത്താ,-
വാചാര്യൻ ശാസ്ത്രവിത്തമൻ,
(യുഗ്മകം) 197

ശിഷ്യനോ, ഗുരുശുശ്രൂഷാ-
തത്പരൻ, ശാന്തമാനസൻ,
ശ്രദ്ധാഭക്തിയുതൻ, പൂത-
ചരിതൻ മോക്ഷകാംക്ഷിയും. 198

ആചാര്യന്റെ പദാംഭോജം
സേവിച്ചാശങ്ക നീങ്ങിടും
ശിഷ്യന്നാത്മോപദേശത്താ-
ലനുഭൂതിരസം വരും. 199

## ആത്മാനുഭൂതി മാഹാത്മ്യചിന്ത

ആത്മാനുഭൂതി നേടാത്ത
നരജന്മം നിരർത്ഥകം;
ഭൂമിക്കു വന്ധ്യവൃക്ഷംപോൽ,
ഭാരമാണതു പാർക്കിൽ. 200

മററു ജന്തുക്കളെക്കാളും
മേന്മ മർത്ത്യക്കു ചേർക്കുവാൻ
ആത്മജ്ഞാനത്തിനല്ലാതെ
വേറൊന്നിന്നും കഴിഞ്ഞിടാ. 201

രുദ്രാക്ഷമാലയും കാവി-
വസ്ത്രവും ഭസ്മധൂളിയും
ധരിച്ച ഭിക്ഷുവായാലും
ജ്ഞാനമില്ലെങ്കിൽ നിന്ദ്യനാം. 202

ഗൃഹമേധികളായ്, ഭാര്യാ-
പുത്രരൊത്തു ഗൃഹങ്ങളിൽ
വസിച്ചാലും, ബ്രഹ്മനിഷ്ഠ-
നേടിയാലവർ വന്ദ്യരാം. 203

ഗുരുനിന്ദ, യഹംകാരം
ദുർഭാഷണ,മസൂയയും
അശ്രദ്ധയുമെഴും മർത്ത്യ-
ക്കാത്മബോധമുദിച്ചിടാ. 204

ശാസ്ത്രമാചാര്യനുംകൂടി-
സംസ്കരിക്കാത്ത ബുദ്ധിയിൽ
ബ്രഹ്മാത്മാനുഭവം തെല്ലും
തെളിയാറില്ലൊരിക്കലും. 205

## ശിഷ്യസംസ്കാരചിന്ത

ചിത്തത്തെ നാലു പങ്കായി-
ത്തിരിച്ചിട്ടവയിൽ, ക്രമാൽ,
രണ്ടുഭാഗം ഭോജനാദി-
വിചാരത്തിന്നെടുക്കണം. 206

മൂന്നാംഭാഗം ശാസ്ത്രപാഠ-
ചിന്തയ്ക്കായ് മാററിവയ്ക്കണം;
ഗുരുസേവയ്ക്കായി നാലാം-
ഭാഗവും ചെലവാക്കണം. 207

ക്രമേണ, രണ്ടുഭാഗങ്ങൾ
ഗുരുപാദാർഹണത്തിനും
ശാസ്ത്രപാഠത്തിനായൊന്നു-
മപരം ജീവനത്തിന്നും, 208

ഉപയോഗിച്ചാത്മവിദ്യാ-
രതി പൂണ്ട നരൻ, ക്രമാൽ,
ഗുരുശുശ്രൂഷ, വൈരാഗ്യം,
ധ്യാനം, വേദാന്തചിന്തനം; 209

ഇവയാൽ, ചിത്തഭാഗങ്ങൾ
നാലും നന്നായ് നിറയ്ക്കുകിൽ
ബ്രഹ്മാനുഭൂതിസിദ്ധിക്കു
യോഗ്യനായിബ്ഭവിച്ചിടും.
(വിശേഷകം) 210

ബ്രഹ്മാനുഭൂതിസമ്പന്നൻ
ജ്ഞാനിയെബ്ബ്രഹ്മമെന്നുതാൻ
മറനാലുമുരയ്ക്കുന്നു;-
ണ്ടതിനാൽ ബ്രഹ്മമാണു നീ. 211

പൂർവ്വജന്മം സമാർജ്ജിച്ച
സുകൃതംകൊണ്ടു മാത്രമേ
ഇജ്ജന്മം, മർത്ത്യനാത്മാനു-
ഭൂതിയുണ്ടായ്‌വരൂ ദൃഢം. 212

ആത്മബോധം ലഭിച്ചാലും,
ദേഹപീഡാദി ഹേതുവാൽ
ഖേദിച്ചു പോകാ,മെന്നാലും,
ജ്ഞാനനിഷ്ഠ നശിച്ചിടാ. 213

വസ്തുതന്ത്രാത്മകം ജ്ഞാന-
മ,താത്മാവിൻ സ്വഭാവമാം;
സുഖദുഃഖാദിയോ, ജ്ഞാന-
ബാധിതം ചിത്തധർമ്മവും. 214

സ്വപ്നത്തിൽത്തൻ ശിരസ്സറ്റു
പോയതായ്ക്കണ്ടുണർന്നവൻ
മോഹം നീങ്ങിപ്പഴേമട്ടിൽ
സന്തോഷിക്കുന്നപോലെ, നീ, 215

മായാകല്പിതമാം രോഗ-
ബാധയിൽപ്പെട്ടുവെങ്കിലും

പ്രത്യഗ്ബോധത്തിലാനന്ദ-
മൂർത്തിയായുല്ലസിച്ചിടും. (യുഗ്മകം) 216

അജ്ഞാനകാര്യമാം ദേഹം
ജ്ഞാനബാധിതമാകയാൽ,
രോഗപീഡയിലും ജ്ഞാനി-
ക്കൊക്കളിർമ്മ തുടർന്നിടും. 217

അതിനാലീ രുജാജന്യ-
ദുഃഖത്തെ മിഥ്യയായി നീ
ഉറക്കുണ്ണാൽ കണ്ട പേരിമ്പ-
ത്തേനെമ്പാടും സ്വദിക്കണം. 218

ബാലകാ. നിഷ്കളബ്രഹ്മ-
വിലീനാമലചിത്തനായ്
മാലും മാലിന്യവും തെല്ലും
കലരാതെ വസിക്ക നീ. 219

വാരാശിയിൽ തിരകൾ
പോലെ, മരുസ്ഥലത്തു
നീരാഴിപോലെ, കയറിൽ
ഫണിപോലെ, വിശ്വം
നേരെതെളിഞ്ഞു നിലനില്ക്കുവതേതിലാ,ണ-
പ്പേരാർന്ന മുറററിവു നിന്നകമാല്യ മാററും, 220

നാനാതരത്തിലലയുന്ന മനോവികാരം
താനേ ശമിക്കമെളവുംതെള്ളി–
മപ്പൊലിപ്പായ്
മാനാതിരിക്തമഹിമാവു കലർന്നു മിന്നു-
മാത്മാനുഭൂതി, തവ നിർവൃതിയേകിടട്ടെ!
221

വാക്കും ചിത്തവുമെത്താത്തൊ-
രാത്മാനുഭവമാർന്നു നീ
ജീവന്മുക്തിപദാരൂഢ-
നായി നീണാൾ ജയിക്കുക! 222

